മലയാളം റിസേർച്ച് ജേണൽ
യു.ജി.സി. അംഗീകൃത ജേണൽ. ജേണൽ നം. 41569
ഐ.എസ്.എസ്.എൻ.-0974 1984
ആർ.എൻ.ഐ. നം. കെ.ഇ.ആർ.ബി.ഐ.എൽ. 2008/24527
എൽ.സി.സി.എൻ. 2013-318190
വാ.11, ല. 3 സെപ്റ്റം.-ഡിസം. 2018, പു. 4235-4255

**ഷിജു അലക്സ്, സിബു സി.ജെ., സുനിൽ വി.എസ്.**

# മുണ്ടക്കയം: മലയാള അച്ചടിയിലെ അറിയപ്പെടാത്ത ചരിത്രം

**സംഗ്രഹം**

ഈ പ്രബന്ധത്തിൽ താഴെപ്പറയുന്ന കാര്യങ്ങൾ സമർഥിക്കുന്നു:

- മുണ്ടക്കയത്ത് 1856 മുതൽ 1860 വരെ സജീവമായി പ്രവർത്തിച്ചിരുന്ന ഒരു ലിത്തോഗ്രാഫി പ്രസ്സ് ഉണ്ടായിരുന്നു.
- കോട്ടയം സി.എം.എസ്. പ്രസ്സിൽ അച്ചടിച്ചിരുന്ന 'ജ്ഞാനനിക്ഷേപം' മാസികാപത്രത്തിലും *വിദ്യാമൂലങ്ങൾ, മൃഗചരിതം* എന്നീ പുസ്തകങ്ങളിലും കാണുന്ന ചിത്രങ്ങൾ അച്ചടിച്ചതു മുണ്ടക്കയത്തെ ഈ ലിത്തോഗ്രാഫിക്ക് പ്രസ്സിൽ ആണ്.
- ഫ്രാൻസെസ് ആനി ബേക്കർ (മിസിസ് ഹെൻറി ബേക്കർ ജൂനിയർ) ആണ് ഈ ലിത്തോഗ്രാഫിചിത്രങ്ങൾ വരച്ചത്.
- ഈ ചിത്രങ്ങൾകൂടാതെ ഫ്രാൻസെസ് ആനി ബേക്കറിന്റെ സ്കൂളിനായി പാഠ്യപുസ്തകങ്ങളും ഒരു മ്യൂസിക്ക്നൊട്ടേഷൻ പുസ്തകവും മുണ്ടക്കയത്തെ ലിത്തോഗ്രാഫിക്ക് പ്രസ്സിൽനിന്ന് അച്ചടിച്ചിരുന്നു.

---

ഷിജു അലക്സ് (shijualexonline@gmail.com), സിബു സി.ജെ. (cibucj@gmail.com), സുനിൽ വി.എസ്. (vssun9@gmail.com).

- 1855–1857 കാലഘട്ടത്തിൽ കുട്ടികൾക്കായി ഒരു ആനുകാലികംമുണ്ടക്കയം പ്രസ്സിലെ ചിത്രങ്ങളുൾപ്പെടുത്തിക്കൊണ്ട്) കോട്ടയം സി.എം.എസ്. പ്രസ്സ് പുറത്തിറക്കിയിരുന്നു. നിലവിൽ നമുക്ക് പേരറിയാത്ത ഈ ആനുകാലികത്തെ മലയാളത്തിലെ ആദ്യത്തെ ബാലമാസികയായി കരുതാം.
- *മൃഗചരിതം* എന്നപുസ്തകത്തിൽ കാണുന്ന വർണചിത്രങ്ങളിലെ നിറം മുണ്ടക്കയം പ്രസ്സിൽ അച്ചടിച്ച ലിത്തോഗ്രാഫി ചിത്രങ്ങളിൽ കൈകൊണ്ട് ചായമടിച്ചതാണ്.
- *മൃഗചരിതം* എന്ന പുസ്തകത്തിനു ഒന്നിലേറെ പതിപ്പുകൾ ഉണ്ടായിട്ടുണ്ട്.

## ആമുഖം

കൈയെഴുത്തോ ചിത്രമോ അതേപടി അച്ചടിക്കാനുള്ള കല്ലച്ചടി അഥവാ ലിത്തോഗ്രാഫിക്ക് അച്ചടി 1796–ൽ ജർമൻകാരനായ അലോയിസ് സെനെഫെൽഡർ ആണ് ആവിഷ്കരിച്ചത്. മലയാളത്തിൽ ഈ രീതിയിലുള്ള അച്ചടി ആദ്യമായി പരീക്ഷിച്ചത് ബാസൽ മിഷൻകാരാണ്. ബാസൽമിഷന്റെ മംഗലാപുരത്തെയും തലശ്ശേരിയിലെയും ലിത്തോഗ്രഫി അച്ചുകൂടത്തിലൂടെ 1842–1865 കാലഘട്ടത്തിൽ കല്ലച്ചിൽ അച്ചടിച്ച ധാരാളം മലയാളപുസ്തകങ്ങൾ നമുക്കു ലഭിച്ചു. ലിത്തോഗ്രാഫിക്ക് അച്ചടിമൂലം അക്കാലത്തെ മലയാളം കൈയെഴുത്തുരീതികൾ അതേപടികാണാൻ ഇന്നുനമുക്കാകുന്നു. പത്തൊമ്പതാംനൂറ്റാണ്ടിന്റെ പകുതിയിൽ തലശേരിയിൽ പ്രവർത്തിച്ചിരുന്ന ഗുണ്ടർട്ടിന്റെ അച്ചുകൂടംമാത്രമാണ് കേരളത്തിൽ (അക്കാലത്ത്തിരുവിതാംകൂർ-കൊച്ചി-മലബാർപ്രദേശങ്ങൾ) അക്കാലത്ത് പ്രവർത്തിച്ചിരുന്ന ഒരേയൊരു ലിത്തോഗ്രാഫിക് അച്ചൂകൂടം എന്നായിരുന്നു ഇതുവരെയുള്ള ധാരണ. ഇതിനെഖണ്ഡിക്കുന്ന ചില തെളിവുകളാണ് ഈ ലേഖനത്തിനാധാരം.

## മുണ്ടക്കയത്തെ ലിത്തോഗ്രാഫിക്ക് അച്ചുകൂടം

ട്യൂബിങ്ങൻ സർവകലാശാല ലൈബ്രറിയിലെ ഹെർമൻ ഗുണ്ടർട്ട് ഗ്രന്ഥശേഖരത്തിൽ ഉള്ള, കോട്ടയം സി.എം.എസ്. പ്രസ്സിൽ അച്ചടിച്ച *വിദ്യാമൂലങ്ങൾ* (1858), *മൃഗചരിതം* (1858) എന്നീ പുസ്തകങ്ങളിൽ മനോഹരങ്ങളായ ലിത്തോഗ്രാഫിക്ക് അച്ചടിചിത്രങ്ങൾ കാണുന്നുണ്ട്. ഇതിൽ *മൃഗചരിത*ത്തിലെ ചിത്രങ്ങൾ വർണചിത്രങ്ങളും ആണ്.

*മൃഗചരിത*ത്തിൽ കാണുന്ന വർണചിത്രങ്ങൾക്ക് ഉദാഹരണങ്ങൾ 4244, 4245 പേജുകളിൽ കാണാം.

മലയാളം റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

*മൃഗചരിത*ത്തിലെയും *വിദ്യാമൂല*ത്തിലെയും ചിത്രങ്ങൾ ലിത്തോഗ്രാഫിക്ചിത്രങ്ങൾ ആണെന്ന നിഗമനത്തിൽ എത്തുന്നത് താഴെപ്പറയുന്ന കാരണങ്ങൾകൊണ്ടാണ്.

1. 1855–1860 കാലഘട്ടത്തിൽ ചിത്രം അച്ചടിക്കാനുള്ള സംവിധാനം ലെറ്റർപ്രസ്സുകൾമാത്രമുള്ള കോട്ടയം സി.എം.എസ്. പ്രസ്സിൽ ഉണ്ടായിരുന്നില്ല. അതിനാൽ ഇത്തരം ചിത്രങ്ങൾ അച്ചടിക്കാൻ ഒരു ലിത്തോഗ്രാഫിക്ക് പ്രസ്സിനെ ആശ്രയിക്കുകയേ അക്കാലത്തു കഴിയുമായിരുന്നുള്ളൂ.

2. 'ജ്ഞാനനിക്ഷേപം', *വിദ്യാമൂലങ്ങൾ, മൃഗചരിതം* എന്നീ മുദ്രണസാമഗ്രികളിലെ ചിത്രങ്ങൾ എല്ലാം വെവ്വേറെ പേജുകളിൽ ചിത്രങ്ങൾ മാത്രമായാണ് അച്ചടിച്ചിരിക്കുന്നത്. സി.എം.എസ്. പ്രസ്സിലെ ലെറ്റർ പ്രസ്സിൽ അച്ചടിച്ച പേജുകളോട്, മറ്റൊരു സ്ഥലത്ത് അച്ചടിച്ചുകൊണ്ടുവന്ന ലിത്തോഗ്രാഫിക്ക് ചിത്രങ്ങൾ കൂട്ടിച്ചേർത്ത്, ബൈൻഡ്ചെയ്താണ് ഇത്തരംപുസ്തകങ്ങൾ പുറത്തിറക്കിയിരുന്നത്.

3. *മൃഗചരിത*ത്തിലെ ലിത്തോഗ്രാഫിക്ക് ചിത്രങ്ങൾ ഒരു സഹമിഷണറി പ്രവർത്തകന്റെ ഭാര്യ സംഭാവനചെയ്തതാണെന്ന് *മൃഗചരിത*ത്തിന്റെ രചയിതാവായ ബ്യൂട്ട്ലറുടെ ചരമക്കുറിപ്പിൽ വ്യക്തമാക്കിയിട്ടുമുണ്ട് (The Church Missionary Intelligencer, 1877, 544).

4. ചിത്രം അച്ചടിക്കാനുള്ള സൗകര്യം ഇല്ലാത്തതുമൂലം 1856-കൾക്ക്മുൻപേ ചില സി.എം.എസ്. പ്രസ്സ് ഇംപ്രിന്റുകൾക്ക് ലിത്തോഗ്രാഫിക്ക് പ്രസ്സ്സൗകര്യം ഉപയോഗിക്കുന്നുണ്ട്. ഉദാഹരണത്തിന്നു റവ. ജോസഫ്പീറ്റ് 1853-ൽ പ്രസിദ്ധീകരിച്ച ഭൂമിശാസ്ത്രപുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്ന ഭൂപടങ്ങൾ ഇത്തരത്തിൽ മദ്രാസിലെ Dumpy & Sinclair Litho എന്ന ലിത്തോഗ്രാഫിക്പ്രസ്സിൽ അച്ചടിച്ചുകൊണ്ടുവന്നവയായിരുന്നു. ഇതു ഭൂമിശാസ്ത്രപുസ്തകത്തിലെ ഭൂപടങ്ങളിലെ വിവരങ്ങളിൽനിന്നു വ്യക്തമാണ് (ജോസഫ്പീറ്റ്; 1853). അതിനാൽ ഏകദേശം ആ കാലഘട്ടത്തിൽ പുറത്തിറങ്ങിയ 'ജ്ഞാനനിക്ഷേപം', *വിദ്യാമൂലങ്ങൾ, മൃഗചരിതം* എന്നിവയിലെ ചിത്രങ്ങളും ലിത്തോഗ്രാഫിചിത്രങ്ങൾ ആകാനാണ്സാധ്യത.

5. *മൃഗചരിത*ത്തിലും *വിദ്യാമൂല*ങ്ങളിലുമുള്ളത് ലിത്തോഗ്രാഫിക്ചിത്രങ്ങൾതന്നെ ആണെന്ന് പ്രിന്റ്ടെക്നോളജിവിദഗ്ദർ ഞങ്ങളുമായുള്ള സ്വകാര്യ സംഭാഷണങ്ങളിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്.

1850-കളുടെ മധ്യകാലംവരെ കേരളത്തിൽ ഉണ്ടായിരുന്ന (അക്കാലത്ത് തിരു-കൊച്ചി-മലബാർപ്രദേശങ്ങൾ) ലിത്തോഗ്രാഫിക് അച്ചുകൂടം തലശ്ശേരിയിലെ ഇല്ലിക്കുന്നിൽ ഹെർമൻ ഗുണ്ടർട്ട് സ്ഥാപിച്ചിരുന്നതുമാത്രമാണെന്നാണ് നിലവിലെ പൊതുധാരണ. മലയാളത്തിന്റെ മുൻകാല അച്ചടിയെയും അച്ചുകൂടങ്ങളെയും വിശദമായി പഠിച്ചിട്ടുള്ള കെ.എം. ഗോവിയും മറ്റേതെങ്കിലും ലിത്തോഗ്രാഫിക് അച്ചുകൂടത്തെക്കുറിച്ചു രേഖപ്പെടുത്തിയിട്ടില്ല. 1865-ൽ തിരുവനന്തപുരം സർക്കാർ അച്ചുകൂടത്തിൽ ചാൾസ്മീഡ് ഒരു ലിത്തോഗ്രാഫി അച്ചുകൂടം

സ്ഥാപിച്ചതായി ഗോവി രേഖപ്പെടുത്തിയിട്ടുണ്ട് (കെ.എം. ഗോവി 1998:122). 1864-നുതൊട്ടുമുമ്പ് എളുപ്പത്തിൽ അച്ചടി ആരംഭിക്കുന്നതിന് പുത്തൻ പ്രസാധകരും കല്ലച്ച് ഉപയോഗപ്പെടുത്തുന്നുണ്ട്-ദേവ്ജി ഭീംജി ഒരു ഉദാഹരണമാണ് (കെ.എം. ഗോവി 1998:145-146). ഇതുകൊണ്ടൊക്കെ 'ജ്ഞാനനിക്ഷേപ'ത്തിലും *വിദ്യാമൂല*ങ്ങളിലും *മൃഗചരിത*ത്തിലും ഉള്ളചിത്രങ്ങൾ അച്ചടിച്ചിട്ടുള്ളത് ഇതുവരെ അറിയപ്പെടാത്ത ഒരു കല്ലച്ചിൽ ആണെന്നു വ്യക്തമാണ്.

ഗുണ്ടർട്ടിന്റെ കല്ലച്ചുകൂടമാണു മുകളിൽപ്പറഞ്ഞ ചിത്രങ്ങൾ അച്ചടിക്കാൻ ഉപയോഗിച്ചതെന്ന് കരുതാനാകില്ല. പ്രധാനകാരണം, 'ജ്ഞാനനിക്ഷേപ'ത്തിൽ ഓരോമാസവും ഓരോചിത്രംവീതം വരുന്നുണ്ട്. ഇത് അച്ചടിക്കാനായി ഓരോമാസവും തലശ്ശേരിയിലേക്ക് പോകുക എന്നത് അക്കാലത്തെ യാത്രാസൗകര്യങ്ങൾവെച്ചു ബുദ്ധിമുട്ടാണ്.

മാത്രമല്ല തലശ്ശേരിയിലെ ലിത്തോഗ്രാഫി അച്ചുകൂടത്തിൽ ചിത്രങ്ങൾ അച്ചടിച്ചതായി തെളിവുകളൊന്നുമില്ല. തലശ്ശേരിയിൽ ഗുണ്ടർട്ടിന്റെ കല്ലച്ചുകൂടം സജീവമായിരുന്ന 1845 മുതൽ 1865 വരെയുള്ളകാലഘട്ടത്തിൽ അവിടെനിന്നു ധാരാളം പുസ്തകങ്ങൾ പുറത്തിറങ്ങിയിട്ടുണ്ട്. അതിലെ പ്രധാനപ്പെട്ട പലതും ട്യൂബിങ്ങനിലെ ഗുണ്ടർട്ട് ശേഖരത്തിൽ ഉണ്ട്. ചില ബാസൽമിഷൻ ലിത്തോഗ്രാഫി അച്ചടിയിൽ ചെറിയ ഭൂപടങ്ങൾ കാണുന്നുണ്ടെങ്കിലും (ഉദാ. 'പശ്ചിമോദയം' മാസികയിൽകാണുന്ന ചെറുഭൂപടങ്ങൾ), അല്ലാതുള്ള ചിത്രങ്ങൾ തലശ്ശേരിയിലെ അച്ചടിപുസ്തകങ്ങളിൽ കാണുന്നില്ല. *മാനുഷ്യഹൃദയം* പോലുള്ള ചില പുസ്തകങ്ങളിൽ കാണുന്ന ചിത്രങ്ങൾ വിവിധ ഭാഷകളിലുള്ള പുസ്തകങ്ങളിൽ ഉപയോഗിക്കാനായി മംഗലാപുരത്തോ അല്ലെങ്കിൽ ബാസൽമിഷന്റെ വിദേശപ്രസ്സുകളിലോ അച്ചടിച്ചതായിരിക്കാം എന്നാണു യാതൊരു ഭാഷയിലുമുള്ള കുറിപ്പുകളും ഈ ചിത്രങ്ങളിലില്ലാത്തതിനാൽ ഞങ്ങൾ അനുമാനിക്കുന്നത്.

ഇക്കാരണങ്ങൾകൊണ്ട് 'ജ്ഞാനനിക്ഷേപം,' *വിദ്യാമൂലങ്ങൾ, മൃചരിതം* എന്നിവയിലെ ചിത്രങ്ങൾ കോട്ടയത്തുതന്നെയോ കോട്ടയത്തിനുസമീപത്തുള്ള ഏതെങ്കിലും സ്ഥലത്തുവെച്ചോ അച്ചടിച്ചു എന്നു വിചാരിക്കാം.

അതിനാൽ നിലവിൽ നമുക്കു മറഞ്ഞിരിക്കുന്ന ഒരു ലിത്തോഗ്രാഫിക്ക് പ്രസ്സിനെപ്പറ്റി അന്വേഷിക്കേണ്ടതുണ്ട്. ഈ അന്വേഷണം ആണു മുണ്ടക്കയത്ത് ഒരു ലിത്തോഗ്രാഫിക് പ്രസ്സ് ഉണ്ടായിരുന്നു എന്ന നിഗമനത്തിലേക്ക് എത്താൻ ഞങ്ങളെ സഹായിച്ചത്.

## മുണ്ടക്കയത്തെ പ്രസ്സിന്റെ തെളിവുകൾ

മുണ്ടക്കയത്തെ പ്രസ്സിന്റെ ഒരു പ്രധാന തെളിവ് ഹെൻറി ബേക്കർ ജൂനിയർ 1862-ൽരചിച്ച *The Hill Arrians of Travancore* എന്നപുസ്തകമാ

മലയാളം റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

ണ്. ആപുസ്തകത്തിലെ 47-ാംപേജിൽ ഹെൻറി ബേക്കർ ജൂനിയർ ഇങ്ങനെപറയുന്നു:

"The lithographic press has been hard at work at Mundakayam; it has printed two pictures a month for the magazines, thirty-five for a natural history, ten for a reading book, besides thirteen maps, during the last twelve months, and upwards of 500 copies of each of the above" (Henry Baker Junior: 1862, 47).

ഹെൻറി ബേക്കർ ജൂനിയർ പറയുന്ന പ്രകാരം, മുണ്ടക്കയത്ത് 1856-ൽ ഒരു ലിത്തോഗ്രാഫിക് അച്ചുകൂടം പ്രവർത്തിക്കുന്നുണ്ട്; അതിൽ ആനുകാലികങ്ങൾക്കായി മാസം രണ്ടുചിത്രങ്ങൾവീതവും ഒരു നാച്ചുറൽ ഹിസ്റ്ററി പുസ്തകത്തിന്നുവേണ്ടി മുപ്പത്തിയഞ്ച് ചിത്രങ്ങളും ഒരു റീഡിങ് പുസ്തകത്തിനുവേണ്ടി പത്തുചിത്രങ്ങളും പ്രിന്റ് ചെയ്തു എന്നുകാണാം. ഇതെല്ലാം കുറഞ്ഞത് 500 കോപ്പിവെച്ച് പ്രിന്റ് ചെയ്തു എന്നും ഹെൻറി ബേക്കർ ജൂനിയറിന്റെ പ്രസ്താവനയിൽനിന്ന് വ്യക്തമാണ്.

ഹെൻറി ബേക്കർ ജൂനിയർ ഇവിടെ പറയുന്ന കാലഘട്ടം 1856 മുതൽ 1860 വരെയാണ് (കാരണം 1860 പകുതിയോടെ ഹെൻറിബേക്കറും കുടുംബവും അവധിയെടുത്ത് ഇംഗ്ലണ്ടിലേക്ക് പോയി. *The Hill Arrians of Travancore* എന്നപുസ്തകം അദ്ദേഹം 1862-ൽ ഇംഗ്ലണ്ടിൽനിന്നു പ്രസിദ്ധീകരിച്ചതാണ്). അങ്ങനെയെങ്കിൽ ഹെൻറി ബേക്കർ ജൂനിയർ ഇവിടെ ഉദ്ദേശിക്കുന്ന ആനുകാലികങ്ങൾ ഏതൊക്കെയാണ്?

ആ കാലഘട്ടത്തിൽ ഇതുവരെയുള്ള അറിവുവെച്ച് കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്നു പുറത്തിറങ്ങിയിരുന്ന ഒരേ ഒരു ആനുകാലികം 'ജ്ഞാനനിക്ഷേപം'മാത്രമാണ്.

ഹെൻറിബേക്കർ ജൂനിയർ ഉദ്ദേശിക്കുന്ന ഒരു ആനുകാലികം 'ജ്ഞാനനിക്ഷേപം' ആണെന്ന് ഡോ. ബാബുചെറിയാൻ പ്രസിദ്ധീകരിച്ച *ജ്ഞാനനിക്ഷേപം പാഠവുംപഠനവും* (2002; 119, 120) എന്നപുസ്തകത്തിൽ നിന്നുവ്യക്തമാണ്. 'ജ്ഞാനനിക്ഷേപം' മാസികയുടെ 1856, 1857, 1858 വർഷങ്ങളിലെ വിവിധ ലക്കങ്ങളിൽ ഓരോചിത്രംവീതം കാണാവുന്നതാണ്.

1848-ൽ തുടങ്ങിയ 'ജ്ഞാനനിക്ഷേപം' അല്ലാതെ അക്കാലത്ത് സി.എം.എസ്. പ്രസ്സിൽനിന്നു മറ്റൊരു ആനുകാലികം ഇറങ്ങിയതായി അറിവില്ല. 1864-ൽ തുടക്കമിട്ട 'വിദ്യാസംഗ്രഹം'ആണ് ഇതുവരെ നമുക്കുള്ള അറിവുവെച്ച് കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്നുവന്ന രണ്ടാമത്തെ ആനുകാലികം. അതിനാൽ ഹെൻറി ബേക്കർ ജൂനിയർ ഉദ്ദേശിക്കുന്ന, 1856-നും 1860-ഉം ഇടയിൽ കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്നു ഇറങ്ങിയ, രണ്ടാമത്തെ ആനുകാലികം ഏതെന്നു കണ്ടെത്തേണ്ടതുണ്ട്. അതിനെക്കുറിച്ചുള്ള ചില സൂചനങ്ങൾ ഞങ്ങളുടെ ഈ പഠനത്തിൽ വെളിവായിട്ടുണ്ട്. വിശദാംശങ്ങൾക്ക് 'സി.എം.എസ്. പ്രസ്സിലെ രണ്ടാമത്തെ ആനുകാലികം' എന്നവിഭാഗം കാണുക.

പത്തു ചിത്രങ്ങൾ അടങ്ങുന്ന റീഡിങ്പുസ്തകം 1858-ൽ പുറത്തിറങ്ങിയ *വിദ്യാമൂലങ്ങൾ* (ട്യൂബിങ്ങനിലെ ഗുണ്ടർട്ട് ശേഖരത്തി

ലെ *വിദ്യാമൂലങ്ങൾ* എന്നപുസ്തകം കാണുക) ആണ്. അതിൽ ഒൻപതു ചിത്രങ്ങളും ലിത്തോഗ്രാഫിക് രീതിയിൽ അച്ചടിച്ച കവർപേജും ആണുള്ളത്.

1858-1860 കാലഘട്ടത്തിൽ റവ. ജെ. ബ്യൂട്ട്ലർ കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്നു അച്ചടിച്ചു പ്രസിദ്ധീകരിച്ച *മൃഗചരിതം ആണ്.* (ട്യൂബിങ്ങനിലെ ഗുണ്ടർട്ട്ശേഖരത്തിലെ *മൃഗചരിത്രം* എന്നപുസ്തകം കാണുക) മുപ്പത്തിയഞ്ച് ചിത്രങ്ങൾ അടങ്ങുന്ന നാച്ചുറൽ ഹിസ്റ്ററിപുസ്തകം.

അതായത് 'ജ്ഞാനനിക്ഷേപം,' *വിദ്യാമൂലങ്ങൾ, മൃഗചരിതം* എന്നിവയിൽ കാണുന്ന ചിത്രങ്ങൾ അച്ചടിച്ചതു മുണ്ടക്കയത്തെ ഹെൻറിബേക്കർ ജൂനിയറിന്റെ കല്ലച്ചിൽ ആണ്. ചുരുക്കത്തിൽ ഹെൻറി ബേക്കർ ജൂനിയർ തന്റെ പുസ്തകത്തിൽ സൂചിപ്പിച്ച കൃതികളുടെ വിശദാംശങ്ങൾ മിക്കവാറും എല്ലാം ഇന്നു നമുക്ക് ലഭ്യമാണ്.

1856 തൊട്ടാണ് അവിടെ അച്ചടി തുടങ്ങിയത് എന്നു *The Hill Arrians of Travancore* എന്ന പുസ്തകത്തിൽനിന്ന് മനസ്സിലാക്കാം. 'ജ്ഞാനനിക്ഷേപ'ത്തിൽ ലിത്തോഗ്രാഫിക്ചിത്രങ്ങൾ 1856 മുതൽ ക്രമമായി വരുന്നുമുണ്ട്. 1858-ൽ ആണ് *വിദ്യാമൂലങ്ങൾ* കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്ന് പ്രസിദ്ധീകരിച്ചത്. *മൃഗചരിതം* 1858-നും 1860-നും ഇടയിലാണ് പുറത്തിറങ്ങുന്നത്.

*The Hill Arrians of Travancore* എന്ന പുസ്തകത്തിൽ പരാമർശിക്കാത്തതും നമുക്ക് ഇതുവരെ ലഭ്യമല്ലാത്തതുമായ എന്തെങ്കിലും പുസ്തകങ്ങൾ മുണ്ടക്കയം പ്രസ്സിൽ അച്ചടിച്ചിരുന്നോ? പ്രത്യേകിച്ച്, ചിത്രങ്ങൾക്കുപുറമേ എഴുത്തുള്ള പുസ്തകങ്ങൾ ഈ പ്രസ്സിൽ അച്ചടിച്ചിരുന്നോ?

*തിരുവിതാംകൂർ-കൊച്ചി ആംഗലേയ സഭാചരിത്ര*ത്തിൽ വി.ടി. ഡേവിഡ് ഇങ്ങനെപറയുന്നു:

"... ഒരുചെറിയ പെൺപള്ളിക്കൂടം മദാമ്മതുടങ്ങി. കൂടാതെ ഒരു പ്രപ്പറാൻഡിസ്കൂളും മുണ്ടക്കയത്താരംഭിച്ചു. ... പ്രസ്തുത സ്കൂളിന്റെ ചെലവുവഹിച്ചത് ലങ്കഷയാറിലുള്ള സ്റ്റാഫൃഡിലെ സ്നേഹിതന്മാരായിരുന്നു. കല്ലച്ചടിവരുത്തി പാഠ്യപുസ്തകങ്ങൾ, ചിത്രങ്ങൾ, ഭൂപടങ്ങൾ, ആദിയായവ അച്ചടിച്ചെടുത്തു ഈ സ്കൂളിൽ ഉപയോഗിക്കയുണ്ടായി..." (വി.ടി. ഡേവിഡ്: 1930, 43).

അതിനാൽ ചിത്രങ്ങൾക്ക് പുറമേ ഭൂപടങ്ങളും പാഠ്യപുസ്തകങ്ങളും മുണ്ടക്കയം പ്രസ്സിൽ അച്ചടിച്ചിരുന്നു എന്ന് നമുക്ക് അനുമാനിക്കാം. ഇതിൽ ലിത്തോഗ്രാഫിക്ക് രീതിയിൽ അച്ചടിച്ച ഒരു മ്യൂസിക്ക് നൊട്ടേഷൻ പുസ്തകത്തെപറ്റിയുള്ള സൂചന ഞങ്ങളുടെ പഠനത്തിൽ ലഭിച്ചിട്ടുണ്ട്. വിശദാംശങ്ങൾക്ക് 'മറ്റു അച്ചടികൾ' എന്ന വിഭാഗം കാണുക.

മലയാളം റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

ലഭ്യമായ വിവിധ തെളിവുകൾ അനുസരിച്ച് ഏകദേശം 1856-ൽ ആണു മുണ്ടക്കയത്ത് ലിത്തോഗ്രാഫിക് പ്രസ്സ് സ്ഥാപിതമാകുന്നത്. എന്നാലിത് പൂർണതോതിൽ ഒരു പ്രസ്സ് ആയിരുന്നില്ല. കോട്ടയത്തെ സി.എം.എസ്. പ്രസ്സിൽനിന്ന് പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങൾക്കുള്ള ചിത്രങ്ങളും ഭൂപടങ്ങളും മറ്റും അച്ചടിക്കുക എന്ന ധർമ്മം മാത്രമാണ്.ഈ പ്രസ്സ് പ്രധാനമായും നിർവഹിച്ചിരിക്കുന്നത്. മാത്രമല്ല ഈ പ്രസ്സിന്റെ സ്ഥാപനം, നടത്തിപ്പ് എന്നിവ പൂർണമായും ഫ്രാൻസെസ് ആനി ബേക്കറെ (മിസിസ് ഹെൻറി ബേക്കർ ജൂനിയർ) ആശ്രയിച്ചു നിന്നിരുന്നു എന്നാണ് കാണുന്നത്. ചിത്രങ്ങളെല്ലാം വരച്ചിരിക്കുന്നത് അവരാണ്. വിശദാംശങ്ങൾക്ക് ഈലേഖനത്തിലെ മുണ്ടക്കയം ലിത്തോഗ്രാഫിക്ക് പ്രസ്സിലെ ചിത്രകാരി എന്നവിഭാഗംകാണുക.

1856-ൽ തുടങ്ങിയ മുണ്ടക്കയം പ്രസ്സിൽ ഏതാണ്ട് 1860 പകുതിവരെ ലിത്തോഗ്രാഫിക് അച്ചടി നടത്തിയിരുന്നു എന്നുള്ളതിന്റെ തെളിവുകൾ കിട്ടിയിട്ടുണ്ട്. 1860 പകുതിയോടെ ഹെൻറി ബേക്കർ ജൂനിയറും കുടുംബവും ഏകദേശം രണ്ടുവർഷത്തെ ഫർലോയിൽ ഇംഗണ്ടിലേക്ക് പോകുന്നുണ്ട്. ആ സമയത്ത് ഈ പ്രസ്സ് കോട്ടയം സി.എം.എസ്. പ്രസ്സിലേക്ക് മാറ്റിയിരിക്കണം.

1879-ലെ *The Missionary Conference of South India and Ceylon* എന്ന പുസ്തകത്തിൽ താഴെപറയുന്നവിധം കാണുന്നു:

"In the former days, the Rev. Henry Baker, junior, the Rev. Richard Collins, and other Missionaries, made good use of a Lithographing Press in illustrating books, producing maps and large scripture pictures, the latter of which, when colured and with Malayalam letter press added, found their way even into the royal palace at Trevandrum.

*(The Missionary Conference of South India and Ceylon*, 1879, 173-174)

ഇതിൽനിന്ന് പിൽക്കാലത്ത് റിച്ചാർഡ് കോളിൻസും കോട്ടയത്തേക്ക് കൊണ്ടുവന്ന ഈ പ്രസ്സ് ഉപയോഗപ്പെടുത്തിയിരുന്നു എന്നും അതിൽനിന്ന് ഭൂപടങ്ങളും മതപ്രചാരണത്തിനായി വലിയ ചിത്രങ്ങളും മറ്റും അച്ചടിച്ചു എന്നതിന്റെയും സൂചനയുണ്ട്. റിച്ചാർഡ് കോളിൻസ് തന്റെ പ്രവർത്തനം കേന്ദ്രീകരിച്ചിരുന്നത് കോട്ടയത്ത് ആയിരുന്നു. റിച്ചാർഡ് കോളിൻസിന്റെ മലയാള വ്യാകരണമായ *എ ഷോർട്ട് ഗ്രാമർ ആൻഡ് അനാലിസിസ് ഒഫ് ദി മലയാളിം ലാംഗ്വേജ്* എന്ന കൃതിയിലെ ദ്രാവിഡ ഭാഷകളുടെ ഭൂപടം അച്ചടിച്ചിരിക്കുന്നത് മേൽപ്പറഞ്ഞ ലിത്തോഗ്രാഫി പ്രസ്സിലാണ്.

കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്ന് 1868-ൽ ഗാർത്തുവെയിറ്റ് സായിപ്പ് പുറത്തിറക്കിയ *The Selection of Official Malayalam Documents* എന്ന പുസ്തകത്തിൽ ലെറ്റർപ്രസ്സ് അച്ചടിക്കു പുറമേ ലിത്തോഗ്രാഫിക്ക് അച്ചടിയും കാണുന്നുണ്ട്. കോട്ടയം സി.എം.എസ്. പ്രസ്സിൽ, മുണ്ട

ക്കയം ലിത്തോപ്രസ്സ് സൗകര്യം ഉപയോഗപ്പെടുത്തി ആയിരിക്കാം, ഇത് അച്ചടിച്ചത് എന്നു ഞങ്ങൾ കരുതുന്നു.

## മുണ്ടക്കയം ലിത്തോഗ്രാഫിക്ക് പ്രസ്സിലെ ചിത്രകാരി

സി.എം.എസി.ന്റെ മുണ്ടക്കയം ലിത്തോഗ്രാഫിക്ക് പ്രസ്സിലെ അച്ചടിയ്ക്കുപുറകിലെ ചിത്രകാരി ഫ്രാൻസെസ് ആനി ബേക്കർ (മിസിസ് ഹെൻറി ബേക്കർ ജൂനിയർ) ആണെന്ന് ഞങ്ങൾക്കുലഭിച്ച വിവിധ തെളിവുകൾ കാണിക്കുന്നു. മിക്കവാറും എല്ലാചിത്രങ്ങളിലും FAB എന്നചുരുക്കമാണ് ഇവർ ഒപ്പായി ഉപയോഗിച്ചിരിക്കുന്നത്.



*മൃഗചരിതത്തിലെ ചിത്രങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന ഫ്രാൻസെസ് ആനി ബേക്കറുടെ ഒപ്പ്*

*മൃഗചരിത*ത്തിലെ ചിത്രങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന ഒപ്പ്, 'ജ്ഞാനനിക്ഷേപ'ത്തിലെ ചിത്രങ്ങൾവരച്ച മിസിസ് ഹെൻറിബേക്കർ



*ജ്ഞാനനിക്ഷേപം 1857 മേയ്, ജൂൺ, ജൂലൈ, നവംബർ ലക്കങ്ങളിൽ കാണുന്ന AB എന്ന ഒപ്പ്. FAB എന്നതിന്റ മറ്റൊരു രൂപമാണ് ഇതെന്നു കരുതുന്നു.*

മലയാളം റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

(ഫ്രാൻസെസ് ആനി ബേക്കർ) ജൂനിയറിന്റേതു തന്നെയാണെന്ന് ബാബു ചെറിയാൻ തന്റെ പഠനത്തിൽ സമർഥിക്കുന്നുണ്ട്. (ബാബു ചെറിയാൻ: 2002:119–120)

'ജ്ഞാനനിക്ഷേപം' 1857 മേയ്, ജൂൺ, ജൂലൈ, നവംബർ ലക്കങ്ങളിൽകാണുന്ന AB എന്ന ഒപ്പ് FAB എന്നതിന്റെ മറ്റൊരുരൂപമാണെന്നാണ് കരുതുന്നത്.

എന്നാൽ *'ജ്ഞാനനിക്ഷേപ'*ത്തിലെ ചിത്രങ്ങളിലെ ഒപ്പുകളിൽനിന്ന് ചിത്രങ്ങൾ ഒന്നിലധികം പേരുടെ സംഭാവനയാകാൻ സാധ്യതയുണ്ടെന്ന് ബാബുചെറിയാൻ നിരീക്ഷിക്കുന്നുണ്ടെങ്കിലും (ബാബുചെറിയാൻ: 2002, 120) അതിനു സാദ്ധ്യത ഇല്ല. ചിത്രങ്ങളിൽ ആനിബേക്കറുടേതല്ലാതെ ഒപ്പുകളൊന്നും കണ്ടെത്താൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല.

'ജ്ഞാനനിക്ഷേപ'ത്തിൽ 1856, 1857 വർഷങ്ങളിലെ 24 ലക്കങ്ങളിൽ വന്ന ചിത്രങ്ങൾ തിരുവിതാംകൂർ മഹാരാജാവിന്റെ ശ്രദ്ധ ആകർഷിച്ചതിനെപ്പറ്റിയും ഈ സവിശേഷ പ്രവൃത്തിയിൽ പ്രീതനായി തിരുവിതാംകൂർ മഹാരാജാവ് ചിത്രക്കാരിക്ക് ഒരു സമ്മാനം കൊടുത്തതിനെപ്പറ്റിയും ഉള്ള ഒരു വാർത്ത 1858-ലെ 'ജ്ഞാനനിക്ഷേപ'ത്തിന്റെ ജനുവരി ലക്കത്തിൽ കാണുന്നുണ്ട്. അതിനാൽ ഫ്രാൻസെസ് ആനി ബേക്കറിന്റെ ലിത്തോഗ്രാഫിക്ക് ചിത്രമച്ചടി അക്കാലത്ത് ശ്രദ്ധനേടിയിരുന്നു എന്നു വ്യക്തമാണ്.

'ജ്ഞാനനിക്ഷേപ'ത്തിനുവേണ്ടി വരച്ച ലിത്തോഗ്രാഫി ചിത്രങ്ങളുടെ പ്രത്യേകതയും ഭംഗിയും കണ്ടാകണം ബ്യൂട്ട്ലർ തന്റെ *മൃഗചരിതം* എന്ന പുസ്തകത്തിനുവേണ്ടി ഫ്രാൻസെസ് ആനി ബേക്കറുടെ ചിത്രങ്ങൾ ചേർക്കാൻ തീരുമാനിച്ചത്. മൃഗചരിതത്തിലെ ചിത്രങ്ങൾ വളരെയധികം ജനപ്രീതി നേടിയിരുന്നു എന്ന് ചർച്ച് മിഷനറി ഇന്റലിജൻസറിൽ (1877: 544) കാണാം.

ചിത്രംവരയ്ക്കുപുറമേ മുണ്ടക്കയം ലിത്തോഗ്രാഫി പ്രസ്സിന്റെ പ്രവർത്തനത്തിന്റെ മേൽനോട്ടവും മിസിസ് ഹെൻറി ബേക്കർ ജൂനിയറിനായിരുന്നു (Eira Dalton, 1963:44).

## സി.എം.എസ്. പ്രസ്സിൽനിന്നുള്ള രണ്ടാമത്തെ ആനുകാലികം

1848 മുതൽ സിഎംഎസ് പ്രസ്സിൽനിന്നുവന്ന 'ജ്ഞാനനിക്ഷേപം' ആയിരുന്നു ആ കാലഘട്ടത്തിൽ അവിടെനിന്നു ഇറങ്ങിയതായി ഇതുവരെ നമുക്കു അറിയാവുന്ന ഒരേഒരു സി.എം.എസ്. പ്രസ്സ് ആനുകാലികം. എന്നാൽ *Catalogue of the Christian Vernacular literature* എന്ന പുസ്തകത്തിലെ കോട്ടയം സി.എം.എസ്. പ്രസ്സ് പ്രസിദ്ധീകരണങ്ങളുടെ പട്ടികയിൽ താഴെക്കാണിച്ചിരിക്കുന്ന മറ്റൊരു ആനുകാലികത്തെക്കുറിച്ചുള്ള സൂചന കാണാം.

മലയാളം
റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018



*ചിത്രം 1*



*ചിത്രം 2 (a)*



*ചിത്രം 2 (b)*

*ചിത്രങ്ങളുടെ വിശദാംശങ്ങൾക്ക് പേജ് 4248 കാണുക*



*ചിത്രം 3*
*ചിത്രങ്ങളുടെ വിശദാംശങ്ങൾക്ക് പേജ് 4250 കാണുക.*

"A small periodical for the Young, 32 mo, 24 pp, was likewise issued for a time. The compiler has met with 24 nos., published during 1855-7"

*(Catalogue of the Christian Vernacular literature*; 1870, 214)

ഇതിൽനിന്ന് 1855-1857 കാലഘട്ടത്തിൽ കോട്ടയം സി.എം.എസ്. പ്രസ്സിൽനിന്ന് 'ജ്ഞാനനിക്ഷേപ'ത്തിനുപുറമേ വേറൊരു ആനുകാലി കംകൂടി പ്രസിദ്ധീകരിച്ചിരുന്നു എന്നുവ്യക്തമാണ്.

A small periodical for the Young എന്നു ഇവിടെ പരാമർശിക്കുന്ന ആ നുകാലികം, കുട്ടികൾക്കുവേണ്ടിയുള്ള ആനുകാലികം ആണെന്നു ഞങ്ങൾകരുതുന്നു. എന്തായാലും ഈആനുകാലികത്തിന്നുവേണ്ടി 1856, 1857 കാലഘട്ടത്തിൽ ഓരോമാസവും ഒരുചിത്രംവീതം മുണ്ടക്കയം ലിത്തോഗ്രാഫിക്ക് പ്രസ്സിൽ അച്ചടിച്ചു എന്നു ഹെൻറി ബേക്കർ ജൂനി യറിന്റെ കുറിപ്പിൽനിന്നു നമുക്കു അനുമാനിക്കാം.

കഷ്ടിച്ചു രണ്ടുവർഷം പ്രസിദ്ധികരിച്ച ഈ ആനുകാലികം, ക്രമേ ണ നിന്നുപോയെന്നു ഞങ്ങൾ കരുതുന്നു. നിലവിൽ നമുക്കു പേരറി യാത്ത ഈ മാസിക ആകണം മലയാളത്തിലെ ആദ്യബാലമാസിക.

## മറ്റ് അച്ചടികൾ

Catalogue of the Christian Vernacular Literature എന്ന സൂചിക മുണ്ട ക്കയംപ്രസ്സിൽനിന്നുതന്നെ ഇറങ്ങിയ വേറൊരു പുസ്തകത്തെപറ്റിക്കൂ ടെസൂചന തരുന്നു. Hymn Tunes എന്ന് പേരുള്ള ഒരു ലിത്തോഗ്രാഫി പുസ്തകം 1857-ൽ ഇറങ്ങിയതായി ഈ കാറ്റലോഗിൽ കാണുന്നു. (*Catalogue of the Christian Vernacular literature*, 1870:214). ഈ പുസ്ത കം ലിത്തോഗ്രാഫിക്ക് രീതിയിൽ അച്ചടിച്ചതാണെന്ന് കാറ്റലോഗിൽ വ്യക്തമാക്കിയിട്ടുണ്ട്. ഇതും മുണ്ടക്കയം ലിത്തോഗ്രാഫി പ്രസ്സിൽ അ ച്ചടിച്ചതാണെന്ന് ഞങ്ങൾ അനുമാനിക്കുന്നു.

പാഠ്യപുസ്തകങ്ങളുംമറ്റും അച്ചടിച്ചതായി വി.ടി. ഡേവിഡ് (വി.ടി. ഡേവിഡ്: 1930, 43) സൂചിപ്പിക്കുന്നതിനാൽ മറ്റുപുസ്തകങ്ങ ളും അവിടെനിന്നു അച്ചടിച്ചിരുന്നിരിക്കാൻ സാധ്യതയുണ്ട്. പക്ഷേ ഈ രേഖകളിൽ എത്രയെണ്ണം കാലത്തെ അതിജീവിച്ചിട്ടുണ്ട് എന്നു നമുക്ക് അറിയില്ല. ഈ വിഷയത്തിൽ തുടർഗവേഷണം ആവശ്യമാ ണ്.

## *മൃഗചരിത*ത്തിലെ വർണചിത്രങ്ങൾ

13-ാംനൂറ്റാണ്ടിൽ ചൈനയിൽ വുഡ്ബ്ലോക്കുകളുപയോഗിച്ച് വർ ണചിത്രങ്ങൾ അച്ചടിക്കുന്നരീതിയുണ്ടായിരുന്നു. അത് പിന്നീട് യൂ റോപ്പിലും ഉപയോഗിക്കാൻ തുടങ്ങി. പിന്നീട് 1837-ൽ ക്രോമോലി

മലയാളം റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

ത്തൊഗ്രാഫി എന്ന രീതി കണ്ടുപിടിച്ചതോടെ അതിവിപുലമായ ബഹുവർണ്ണ അച്ചടിക്ക് തുടക്കംകുറിക്കുകയും ചെയ്തു.

അതേസമയം കേരളത്തിൽ ചിത്രമച്ചടിതന്നെവലിയ കടമ്പ ആയിരുന്ന കാലഘട്ടത്തിൽ ആണ് 1860-ലെ *മൃഗചരിതം* എന്നപുസ്തകം വർണചിത്രങ്ങളോടെ ഇറങ്ങുന്നത്. ഇതിൽ മിസിസ് ഹെൻറി ബേക്കർ ജൂനിയർ വരച്ച മുപ്പത്തിയഞ്ച് വർണചിത്രങ്ങൾ ആണുള്ളത്. എന്തു സങ്കേതമുപയോഗിച്ചാണ് 1860-ൽ *മൃഗചരിത*ത്തിലെ വർണചിത്രങ്ങൾ അച്ചടിച്ചത് എന്നകാര്യം കൗതുകമുളവാക്കുന്നുണ്ട്.

ഈയവസരത്തിൽ The Missionary Conference of South India and Ceylon, 1879 എന്നപുസ്തകത്തിലെ മുമ്പുദ്ധരിച്ചവരികൾ ഒരിക്കൽക്കൂടിനോക്കാം.

In the former days, the Rev. Henry Baker, junior, the Rev. Richard Collins, and other Missionaries, made good use of a Lithographing Press in illustrating books, prducing maps and large scripture pictures, the latter of which, when colured and with Malayalam letterpress added, found their way even into the royal palace at Trevandrum.

ഇതിൽനിന്ന് ലിത്തോഗ്രാഫിക്പ്രസ് ഉപയോഗിച്ച് ചിത്രങ്ങളുണ്ടാക്കിയതിന്ശേഷം നിറങ്ങളും മലയാളം ലെറ്റർപ്രസ് അച്ചടിയും പിന്നീട് കൂട്ടിച്ചേർക്കുകയായിരുന്നു എന്ന സൂചന ലഭിക്കുന്നുണ്ട്. *മൃഗചരിത*ത്തിലെ കളർചിത്രങ്ങളെ സൂക്ഷ്മമായിപരിശോധിച്ചാൽ, ലിത്തോഗ്രാഫി കല്ലിലെ സ്വാഭാവികമായ സുഷിരങ്ങൾമൂലം അച്ചടിയിൽ ഉണ്ടാകുന്ന കുത്തുകൾ കറുത്തവരകൾക്ക് ഉണ്ടെന്നും നിറങ്ങളുള്ള ഭാഗങ്ങളിൽ അത് കാണുന്നില്ലെന്നും കാണാം. അതായത്, *മൃഗചരിത*ത്തിലെ നിറങ്ങൾ ലിത്തോഗ്രാഫിക് അച്ചടി ഉപയോഗിച്ചല്ല, കൈവേലയായിരുന്നു എന്നു അനുമാനിക്കാം.

ട്യൂബിങ്ങനിലുള്ള *മൃഗചരിത*ത്തിൽ പ്രസിദ്ധീകരണവർഷമായി കൈകൊണ്ടു രേഖപ്പെടുത്തിയിരിക്കുന്നത് 1860 എന്നാണ്. ന്യൂസിലാന്റിലെ ഓക്ക്‌ലന്റിലുള്ള പബ്ലിക്ക് ലൈബ്രറിയിൽനിന്ന് ഞങ്ങൾ കണ്ടെടുത്ത കോപ്പിയിൽ പ്രസിദ്ധീകരണവർഷമായി കൈകൊണ്ടു രേഖപ്പെടുത്തിയിരിക്കുന്നത് 1858 എന്നാണ്. ഓക്ലാന്റ്കോപ്പിയുടെപ്രത്യേകത അതിൽ ബ്യൂട്ട്ലറുടെ കൈപ്പടയിലുള്ള കുറിപ്പ് പുസ്തകത്തിന്റെ ആദ്യമുണ്ട് എന്നതാണ്. ട്യൂബിങ്ങനിലെ കോപ്പിയും ഓക്ലാന്റിലെ കോപ്പിയും ഉള്ളടക്കത്തിന്റെയും അതിന്റെ അച്ചടിവിന്യാസത്തിന്റെയും കാര്യത്തിൽ ഒന്നുതന്നെ ആണ്. അതിനാൽ ഇതുരണ്ടും ഒരേപതിപ്പ് എന്നുതന്നെ ഉറപ്പിക്കാം. ഒരേപതിപ്പായിട്ടും എന്തുകൊണ്ട് കോപ്പികളിൽ രണ്ട്പ്രസിദ്ധീകരണവർഷം കാണുന്നു? ഞങ്ങളുടെ അനുമാനം താഴെപറയുന്നതാണ്.

*മൃഗചരിത*ത്തിന്റെ ആദ്യത്തെപതിപ്പ് 500 കോപ്പികൾ അച്ചടിക്കാൻ തീരുമാനിച്ച് (500 കോപ്പികൾ ആണ് അച്ചടിച്ചതെന്ന് ഓക്ലാന്റ്കോപ്പിയിലെ ബ്യൂട്ട്ലറുടെ കുറിപ്പിൽനിന്നു ഉറപ്പിക്കാം. 4249-ാം പേജിലെ

ചിത്രംകാണുക) അതിനുള്ളപണികൾ 1858-ൽ തുടങ്ങി എന്നുകരുതാം. പക്ഷേ*മൃഗചരിത*ത്തിൽ മുപ്പത്തിയഞ്ചു ചിത്രങ്ങളുണ്ട്. അതിനാൽ 500 കോപ്പികൾക്കായി 17,500 ചിത്രങ്ങളിൽ നിറമടിക്കേണ്ടതുണ്ട്. 17,500 ചിത്രത്താളുകളിൽ നിറമടിക്കൽ ഒട്ടേറെപരിശ്രമം ആവശ്യമുള്ള പണിയായിരുന്നു. ലിത്തോഗ്രാഫി ഔട്ട്ലൈനുകൾക്ക്മേൽ, അനവധിപ്പേരുടെ പ്രയത്നത്തിലായിരിക്കണം ഈ നിറമടിക്കൽ പ്രക്രിയ നടന്നതെന്നും അതുകൊണ്ടുതന്നെ ഈ പുസ്തകം 1858 മുതൽ 1860 വരെയുള്ള കാലയളവിൽ നിറമടി തീരുന്നമുറയ്ക്കാണ് പുറത്തിറങ്ങിയതെന്നും ഞങ്ങൾ അനുമാനിക്കുന്നു. ഈ പുസ്തകത്തിന്റെ ഒരേപതിപ്പിന്റെ രണ്ട്പകർപ്പുകളിൽ 1858 (ഓക്ക്ലന്റ് ലൈബ്രറിയിൽ ലഭ്യമായത്) എന്നും 1860 (ട്യൂബിങ്ങൻ സർവകലാശാല ലൈബ്രറിയിലുള്ളത്) എന്നും രേഖപ്പെടുത്തിയിരിക്കുന്നതും ഇക്കാരണത്താലാകാം. ഒരേപതിപ്പിലുള്ള ഓക്ലൻഡ്പകർപ്പിലെ ചില ചിത്രങ്ങളിലെ നിറങ്ങൾ ട്യൂബിങ്ങൻ പകർപ്പിൽനിന്നു വ്യത്യസ്തമായതുകൊണ്ട് നിറമടി കൈകൊണ്ട് ചെയ്തതാണെന്നകാര്യം ഉറപ്പാകുന്നു.

പേജ് 4244, 4245 എന്നിവയിൽ ഓക്ക്ലാന്റ് പകർപ്പിലെ നിറമടിക്കാത്തചിത്രങ്ങളും ട്യൂബിങ്ങൻപതിപ്പിലെ നിറമടിച്ചചിത്രങ്ങളും കാണാം.

കെ.എം. ഗോവി *മൃഗചരിത*ത്തിന്റെ പ്രസിദ്ധീകരണവർഷമായി രേഖപ്പെടുത്തിയിരിക്കുന്നത് 1861 എന്നാണ് (കെ.എം. ഗോവി: 1989, 167–168). കേരള സാഹിത്യ അക്കാദമിയിൽ ഉള്ള *മൃഗചരിത*ത്തിന്റെ കോപ്പി ആധാരമാക്കിയാണ് അദ്ദേഹം ഇതു രേഖപ്പെടുത്തിയിരിക്കുന്നത്.

ഡോ. സ്കറിയ സക്കറിയ *മലയാളസാഹിത്യവും ക്രിസ്ത്യാനികളും* എന്നപുസ്തകത്തിനു എഴുതിയ 'ചർച്ചയും പൂരണവും' എന്ന അനുബന്ധത്തിൽ (പി.ജെ. തോമസ്: 1989, 424), ട്യൂബിങ്ങനിൽ ഉള്ള *മൃഗചരിത*ത്തിന്റെ കോപ്പി കേരള സാഹിത്യ അക്കാദമിയുടെ കോപ്പിയിൽനിന്നു വ്യത്യസ്തമാണെന്ന് പ്രസ്താവിക്കുന്നുണ്ട്. വ്യത്യാസത്തിന്റെ വിശദാംശങ്ങളിലേക്ക് പോകുന്നില്ലെങ്കിലും ഈ വ്യത്യാസംകൊണ്ട് *മൃഗചരിത*ത്തിൽ ഒന്നിലേറെ പതിപ്പുകൾ ഉണ്ടായിട്ടുണ്ട് എന്ന നിഗമനത്തിൽ അദ്ദേഹം എത്തുന്നുണ്ട്. ഈ ലേഖനത്തിന്റെ പശ്ചാത്തലത്തിൽ സ്കറിയ സക്കറിയയുടെ നിഗമനം സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കാൻ ഞങ്ങൾ തീരുമാനിച്ചു. അദ്ദേഹത്തിന്റെ നിഗമനം ശരിവെക്കുന്ന തെളിവുകളാണ് ഞങ്ങൾക്കു ലഭിച്ചത്. അതായത് ബ്യൂട്ട്ലറുടെ *മൃഗചരിത*ത്തിന്നു രണ്ടുപതിപ്പുകൾ ഉണ്ടായിട്ടുണ്ട്.

ട്യൂബിങ്ങനിലും ഓക്ക്ലാന്റിലും ഉള്ള *മൃഗചരിത*ത്തിന്റെ കോപ്പികൾ 1858–1860ൽ കാലഘട്ടത്തിൽ ഇറങ്ങിയ ഒന്നാംപതിപ്പാണ്.

കേരള സാഹിത്യ അക്കാദമിയിൽ ഉള്ള *മൃഗചരിതം* 1861-ൽ ഇറങ്ങിയ രണ്ടാംപതിപ്പാണ്.

ഇതിനെതുടർന്ന് ഞങ്ങൾ നടത്തിയ അന്വേഷണത്തിൽ രണ്ടാം പതിപ്പിനായി തിരുവിതാംകൂർ സർക്കാരിന്റെ അഭ്യർഥന അനുസരിച്ച് *മൃഗചരിത*ത്തിന്റെ രണ്ടാംപതിപ്പിന്റെ അച്ചടിക്കായി ഓർഡർ കൊ

ടുത്തിട്ടുണ്ട് എന്ന് ബ്യൂട്ടലർ തന്റെ മിഷൻറിപ്പോർട്ടിൽ പരാമർശിക്കുന്നത് കണ്ടെത്തി. 1861-ലെ Church Missionary Record ൽഅദ്ദേഹം ഇങ്ങനെപറയുന്നു.

A second edition of my Natural History also has been called for, as the Travancore Government have ordered a large number for public schools. (Church Missionary Record: 1861, 289)

അതായത്, *മൃഗചരിത*ത്തിനു 1861-ൽ രണ്ടാംപതിപ്പ് ഉണ്ടായിട്ടുണ്ട്.

*മൃഗചരിത*ത്തിനു രണ്ടാംപതിപ്പ് ഉണ്ടാക്കിയിട്ടുണ്ട് എന്നത് ഓക്ക്ലാന്റിലുള്ള *മൃഗചരിത*ത്തിന്റെ ഒന്നാംപതിപ്പിൽ ബ്യൂട്ടലർ രേഖപ്പെടുത്തിയിട്ടും ഉണ്ട്. താഴെ ഓക്ക്ലാന്റ് കോപ്പിയിലുള്ള അദ്ദേഹത്തിന്റെ കുറിപ്പിന്റെചിത്രം കാണുക.

എന്നാൽ 1860 ജൂണോടെകൂടെ ഹെൻറി ബേക്കറും കുടുംബവും രണ്ടുവർഷത്തെ അവധി എടുത്ത് ഇംഗ്ലണ്ടിലേക്ക് പോയി. ഒന്നാംപതിപ്പിലെചിത്രങ്ങൾ മിസിസ്. ഹെൻറി ബേക്കറുടെ സംഭാവന ആയിരുന്നെങ്കിൽ അവർ ഇവിടെ ഇല്ലാതിരുന്ന 1861-ൽ ഇറങ്ങിയ രണ്ടാംപതിപ്പിലെ ചിത്രങ്ങൾ ആരുടെ സംഭാവന ആണ്? ഇതിന്റെകുരുക്കഴിക്കുക എന്ന ഉദ്ദേശത്തോടുകൂടെ ഞങ്ങൾ ട്യൂബിങ്ങനിൽ ഉള്ള *മൃഗചരിത*ത്തിന്റെ കോപ്പിയും കേരള സാഹിത്യ അക്കാദമിയിൽ ഉള്ളകോപ്പിയും സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാക്കി. അതിലൂടെ ഞങ്ങൾ കണ്ടെത്തിയ സംഗതികൾ താഴെപറയുന്നു:

ഒന്നാംപതിപ്പുമായി താരതമ്യംചെയ്യുമ്പോൾ രണ്ടാംപതിപ്പിൽ പേജുകളിലെ ഉള്ളടക്കത്തിന്റെ വിന്യാസത്തിൽ വ്യത്യാസം വന്നിട്ടുണ്ട്. അതിനാൽ 1861-ലെ രണ്ടാംപതിപ്പ് പൂർണമായും പുതുതായി അച്ചുനിരത്തി ഉണ്ടാക്കിയതാണ്.




*മൃഗചരിതം ഓക്ക്ലാന്റ് കോപ്പിയിലുള്ള ബ്യൂട്ടലറുടെ കുറിപ്പ്.*

ഒന്നാംപതിപ്പിലെപോലെ രണ്ടാംപതിപ്പിലും ലിത്തോഗ്രാഫിക്ചിത്രങ്ങൾ ഉണ്ട്. എന്നാൽ ഒന്നാംപതിപ്പിലെ മിസിസ് ഹെൻറി ബേക്കർ ജൂനിയറിന്റെ ചിത്രങ്ങളോടു വളരെസാമ്യം ഉണ്ടെങ്കിലും ഈ ചിത്രങ്ങൾ പൂർണമായും പുതുചിത്രങ്ങൾ ആണ്. മാത്രമല്ല ഈ ചിത്രങ്ങളിൽ മിസിസ് ഹെൻറി ബേക്കർ ജൂനിയറിന്റെ ഒപ്പും ഇല്ല. അതിനാൽ ഈ ചിത്രങ്ങൾ രണ്ടാംപതിപ്പിന്നുവേണ്ടി പുതുതായി ആരോ വരച്ചതാണെന്നുവ്യക്തം. ഒന്നാംപതിപ്പിലെ ചിത്രങ്ങൾനോക്കി അതേപോലെ ആരോ (ചിലപ്പോൾ ഒരുസംഘം ആളുകൾ ആകാം) വരച്ചെടുത്ത് ലിത്തോഗ്രാഫി അച്ചടിനടത്തിയാണ് രണ്ടാംപതിപ്പിലെ ചിത്രങ്ങൾ നിർമിച്ചതെന്ന് ഞങ്ങൾ കരുതുന്നു. ഒന്നാം പതിപ്പിലെ ചിത്രങ്ങളുടെ അതേ മാതൃകയിൽ ലിത്തോഗ്രാഫിക്കല്ലിൽ വരച്ച് അച്ചടിച്ചിരിക്കുന്നതുകൊണ്ട് രണ്ടാംപതിപ്പിലെ ചിത്രങ്ങൾ ഒന്നാമത്തേതിന്റെ പ്രതിബിംബരൂപത്തിലാണ് കാണുന്നത് (ചിത്രങ്ങൾക്ക് പേജ് 4245 കാണുക).

ഒന്നാംപതിപ്പിലേതുപോലെ രണ്ടാംപതിപ്പിലും ലിത്തോഗ്രാഫിക്ചിത്രങ്ങൾക്ക്മേൽ നിറമടിച്ചിട്ടുണ്ട്. ഇതും ആദ്യപതിപ്പിലെപ്പോലെ തന്നെ കൈവേലയാണ്.

## മുണ്ടക്കയംപ്രസ്സിലെ അച്ചടി-തെളിവുകൾ ചുരുക്കത്തിൽ

1. 'ജ്ഞാനനിക്ഷേപ'ത്തിലെ ചിത്രങ്ങൾ - 1856, 1857, 1858, 1859, 1860 വർഷത്തെ വിവിധലക്കങ്ങൾ.
2. *വിദ്യാമൂല*ങ്ങളിലെ (1858) ചിത്രങ്ങൾ
3. *മൃഗചരിത*ത്തിലെ (1860) ചിത്രങ്ങൾ

## മുണ്ടക്കയംപ്രസ്സിൽ അച്ചടിച്ചിരിക്കാൻ സാധ്യതയുള്ളവ

1. A small periodical for the young എന്ന ആനുകാലികത്തിലെ ചിത്രങ്ങൾ
2. Hymn Tunes, 1857 (*1870 Catalogue of the Christian Vernacular literature 1870*: 214); The Missionary Conference of South India and Ceylon: 1875: 395)

## തുടർഗവേഷണം ആവശ്യമുള്ള സംഗതികൾ

- മുണ്ടക്കയം പ്രസ്സിൽ അച്ചടിച്ച കൂടുതൽ കൃതികൾ കണ്ടെത്തണം.
- മുണ്ടക്കയം പ്രസ്സിന്റെ കൃത്യമായ നാൾവഴികണ്ടെത്തണം. 1860-ൽ മുണ്ടക്കയത്ത്നിന്ന് കോട്ടയത്തേക്ക് പ്രസ്സ്മാറ്റിയിരിക്കാൻ സാധ്യതയുണ്ടെങ്കിലും ഈ പ്രസ്സിന്നുപിന്നീടു എന്തുസംഭവിച്ചു എന്നത് കണ്ടെത്തണം.

● 1862-ൽ അവധികഴിഞ്ഞ് തിരിച്ചെത്തിയ മിസിസ് ഹെൻറി ബേക്കർ ജൂനിയർ പിന്നിട് ചിത്രങ്ങൾവരച്ചിരുന്നോ എന്നത് കണ്ടെത്തണം. ഇല്ലെങ്കിൽ എന്ത്കൊണ്ട് അത് നിർത്തി എന്നത് കണ്ടെത്തണം.

## ഉപസംഹാരം

1856 മുതൽ 1860 കൾവരെ മൂണ്ടക്കയത്ത് സി.എം.എസിന്റെ ഒരു ലിത്തോഗ്രാഫി പ്രസ്സ് ഫ്രാൻസെസ് ആനി ബേക്കറിന്റെ മേൽനോട്ടത്തിൽ പ്രവർത്തിച്ചിരുന്നു. പ്രധാനമായും ചിത്രമച്ചടിക്ക് ഉപയോഗിച്ച ഈ ലിത്തോഗ്രാഫിക്ക് പ്രസ്സിൽ മറ്റുചില സംഗതികളും അച്ചടിച്ചുണ്ട്.

ഹെൻറി ബേക്കർ ജൂനിയറും കുടുംബവും ഇംഗ്ലണ്ടിലേക്ക് പോയതിനുശേഷം ഈ പ്രസ്സ് കോട്ടയത്തേക്ക്മാറ്റി. തുടർന്ന് റിച്ചാർഡ്കോളിൻസിന്റെയും 1862-ൽ തിരിച്ചുവന്ന ഹെൻറി ബേക്കർ ജൂനിയറിന്റെയും മേൽനോട്ടത്തിൽ ഭൂപടങ്ങളും മതപ്രചാരണസംബന്ധിയായ ചിത്രങ്ങളൂം മറ്റും അച്ചടിക്കാൻ ഈ ലിത്തോഗ്രാഫിക്ക് പ്രസ്സ് ഉപയോഗിച്ചു.

തിരുവിതാംകൂർ, കൊച്ചി, മലബാർ പ്രദേശങ്ങളിൽ 1870-കൾക്ക് മുൻപുള്ള പ്രസ്സുകളുടെ പട്ടികയിൽ (കെ.എം. ഗോവി, 1998), 1856-ൽ സ്ഥാപിതമായ സി.എം.എസ്. പ്രസ്സ്, മുണ്ടക്കയം (ലിത്തോഗ്രഫി) എന്ന പ്രസ്സ്കൂടെ കൂട്ടിച്ചേർക്കേണ്ടതുണ്ട്.

## നന്ദി

ഈ ലേഖനത്തിനു ആവശ്യമായ അവലംബം പ്രധാനമായും ട്യൂബിങ്ങൻ സർവകലാശാലയിലെ ഗുണ്ടർട്ട്ശേഖരത്തിൽനിന്നാണ് ഞങ്ങൾക്കു ലഭ്യമായത്. ആ ശേഖരം ഡിജിറ്റൈസ് ചെയ്യാനുള്ള പദ്ധതിയുടെ പിന്നിൽ പ്രവർത്തിക്കുന്ന ഹൈക്കെ ഒബർലിൻ (മൊസർ), ഗബ്രിയേല സെല്ലർ, എലീന മുച്ച്റല്ലി എന്നിവരോടു ഞങ്ങൾക്കു കടപ്പാടുണ്ട്. കേരള സാഹിത്യഅക്കാദമിയിലുള്ള *മൃഗചരിത*ത്തിന്റെ രണ്ടാംപതിപ്പ് പരിശോധിക്കാനായി സഹായിച്ച ലൈബ്രേറിയൻ കെ. രാജേന്ദ്രനും, ന്യൂസിലാന്റിലെ ഓക്ക്ലാന്റ് ലൈബ്രറിയിലുള്ള *മൃഗചരിത*ത്തിന്റെ ഒന്നാംപതിപ്പിന്റെ വേറൊരു പ്രതി പരിശോധിക്കാൻ സഹായിച്ച പ്രവാസി മലയാളി ജൈസൺ ജോർജിനും നന്ദി. ഈ പ്രബന്ധത്തിനു ആവശ്യമായ ചില നിർണായിക തെളിവുകൾ കണ്ടെത്താൻ സഹായിച്ച യുവഗവേഷകവിദ്യാർഥിയായ വിനിൽ പോളിനും പ്രത്യേക നന്ദി.

ഇവർക്കുപുറമേ സംശയനിവാരണത്തിനും വിവിധ അവലംബങ്ങൾ സംഘടിപ്പിക്കാനും സഹായിച്ചത് ഡോ: സ്കറിയ സക്കറിയ, ഡോ: ബാബു ചെറിയാൻ, അനൂബ് കെ.എ., വാരിയത്ത് മാധവൻ

കുട്ടി, ജേക്കബ് നൈനാൻ എന്നിവർ ആണ്. അവർക്കെല്ലാവർക്കും പ്രത്യേക നന്ദി.

## വിവരണങ്ങൾ

### സ്ഥാപനം

**മുണ്ടക്കയം മിഷൻ**

ഹെൻറി ബേക്കർ ജൂനിയർ മലയരയരുടെ ഇടയിൽ അവരുടെതന്നെ അഭ്യർഥനപ്രകാരം ആരംഭിച്ചമിഷൻ. 1848- ഹെൻറി ബേക്കർ ജൂനിയറും കുടുംബവും പള്ളത്ത് താമസിക്കുമ്പോൾ ആണ് ഇത് ആരംഭിച്ചത്. 1856-ൽ ഹെൻറി ബേക്കർ ജൂനിയറും കുടുംബവും മുണ്ടക്കയത്തേക്ക് താമസം മാറ്റിയതോടെ മിഷൻപ്രവർത്തനം പൂർണതോതിൽ സജീവമായി. അവിടെ നടത്തിയ വിവിധ പ്രവർത്തനങ്ങൾ മലയരയ സമൂഹത്തിന്റെ ഉന്നമത്തിന്നു കാരണമായിതീർന്നു. 1860 വരെ ഹെൻറി ബേക്കർ ജൂനിയറും കുടുംബവും അവിടെ തുടർന്നു. 1856 മുതൽ 1860 വരെയുള്ള കാലഘട്ടത്തിലാണ് ഈ പ്രബന്ധത്തിൽ പരാമർശിക്കുന്ന പല സംഭവങ്ങളും നടന്നത്.

### വ്യക്തികൾ

**ഹെൻറിബേക്കർ ജൂനിയർ (1819-1878)**

ഒരുസി.എം.എസ്. മിഷനറി. ഹെൻറി ബേക്കർ സീനിയറിന്റെ പുത്രനായി തഞ്ചാവൂരിൽ ജനിച്ചു. കോട്ടയം, പള്ളം, മുണ്ടക്കയം തുടങ്ങിയ പ്രദേശങ്ങളിൽ മിഷനറിപ്രവർത്തനങ്ങൾ നടത്തി. മുണ്ടക്കയത്തെ മലയരയരുടെ ഇടയിൽ നടത്തിയപ്രവർത്തനം ശ്രദ്ധേയമായിരുന്നു. സിഎസ്ഐ സഭയുടെ മേലുകാവ് ഭദ്രാസനം ഇദ്ദേഹത്തിന്റെ പ്രവർത്തനത്തിന്റെ ബാക്കിപത്രം ആണ്. ജീവിതത്തിന്റെ ഏറിയപങ്കും കേരളത്തിൽ പ്രവർത്തിച്ച ഇദ്ദേഹം 1878-ൽ മദ്രാസിൽവെച്ച് അസുഖംമൂലം മരണമടഞ്ഞു.



*ഹെൻറി ബേക്കർ ജൂനിയർ-ഐറാഡാൾട്ടന്റെ പുസ്തകത്തിൽ (1963) നിന്നെടുത്തചിത്രം*

ഷിജു അലക്സ്,
സിബു സി.ജെ.,
സുനിൽ വി.എസ്.



മലയാളം റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

**ഫ്രാൻസെസ് ആനി ബേക്കർ (മിസ്സിസ് ഹെൻറി ബേക്കർ ജൂനിയർ) (1819–1897)**

ഒരു സി.എം.എസ്. മിഷനറി. ഹെൻറി ബേക്കർ ജൂനിയറിന്റെ ഭാര്യ. ഫ്രാൻസെസ് ആനി ബേക്കർ എന്നാണ് ഔദ്യോഗികപേർ എങ്കിലും ഇവർ മിസിസ് ഹെൻറി ബേക്കർ ജൂനിയർ എന്ന പേരിലാണ് കൂടുതൽ അറിയപ്പെടുന്നത്

ഫ്രാൻസെസ് ആനി കിറ്റ്ചിൻ 1819-ൽ ഇംഗ്ലണ്ടിലെ ഹണ്ടിങ് ഷെയറിലെ ഗ്രേറ്റ്സ്റ്റൗത്തനിൽ ആംഗ്ലിക്കൻ പാതിരിയായ റവ. ജെ. കിറ്റ്ചിന്നിന്റെ മകളായി ജനിച്ചു. 1843-ൽ ഹെൻറി ബേക്കർ ജൂനിയറെ വിവാഹംകഴിച്ചു. താമസിയാതെ ഭർത്താവുമൊത്ത് കോട്ടയത്തെത്തി. ഹെൻറി ബേക്കർ ജൂനിയറെ പള്ളം മിഷന്റെ ചുമതല എൽപ്പിച്ചപ്പോൾ അവിടെ ഒരു പെൺപള്ളിക്കൂടം ആരംഭിച്ചു. പിന്നീട് 1848-ൽ ഹെൻറി ബേക്കർ ജൂനിയർ മലയരയരുടെ ഇടയിൽപ്രവർത്തനം ആരംഭിച്ചപ്പോൾ അതിൽ സഹകരിച്ചു. 1856-ൽ മുണ്ടക്കയത്തേക്ക് താമസംമാറി. അവിടെയും പെൺപള്ളിക്കൂടം ആരംഭിച്ചു. മുണ്ടക്കയത്ത് ആയിരിക്കുമ്പോൾ വിവിധ സംഗതികൾക്കായി ചിത്രംവരയിൽ ഏർപ്പെട്ടു. മുണ്ടക്കയത്തെ ലിത്തോഗ്രാഫിക്ക് പ്രസ്സ് ഫ്രാൻസെസ് ആനി ബേക്കറുടെ ചുമതലയിൽ ആയിരുന്നു.

1860 അവസാനം കുടുംബമായി ഇംഗ്ലണ്ടിലേക്ക് ഫർലോയിൽ പോയി. 1862-ൽ തിരിച്ചുവന്നപ്പോൾ കോട്ടയം കേന്ദ്രമാക്കി പ്രവർത്തിച്ചുതുടങ്ങി. ഹെൻറി ബേക്കർ ജൂനിയർ 1878-ൽ മരിച്ചു. എന്നാൽ ഫ്രാൻസെസ് ആനി ബേക്കർ കോട്ടയത്ത്തന്നെ തുടർന്നു.

1892-ൽ ഇംഗ്ലണ്ടിലേക്ക് തിരിച്ചുപോയി. 1897 സെപ്റ്റംബറിൽ അന്തരിച്ചു.



*1898-ലെ 'The Church Missionary Gleaner'ൽ നിന്ന് എടുത്ത ഫ്രാൻസെസ് ആനി ബേക്കറുടെ ചിത്രം (The Church Missionary Gleaner: 1898, 178)*

മലയാളം
റിസേർച്ച് ജേണൽ
വാല്യം 11, ലക്കം 3
സെപ്റ്റം.-ഡിസം. 2018

## റവ. ജെ.ജി. ബ്യൂട്ട്ലർ (ജോൺ ജോർജ് ബ്യൂട്ട്ലർ, 1824–1877)

തൃശൂരിനടുത്തുള്ള കുന്നംകുളംകേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന ഒരു സി.എം.എസ്. മിഷനറി. ജനനം 1824-ൽ ജർമനിയിലെ wurtemburghൽ. ചർച്ച്മിഷൻ സൊസൈറ്റിയുടെ ലണ്ടനിലെ ഐലിങ്ടണിലെ കോളേജിൽ പഠിച്ചു. 1850-ൽ കോട്ടയത്തെത്തി. മലയാളഭാഷ വശമാക്കിയതിനുശേഷം കുന്നംകുളംകേന്ദ്രമാക്കി സി.എം.എസിന്റെ മിഷൻ പ്രവർത്തനം ആരംഭിച്ചു. കുന്നംകുളത്തെ ആദ്യത്തെ ആംഗ്ലിക്കൻപള്ളിയുടെ നിർമാണം ഇദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ ആയിരുന്നു. മലയാളംബൈബിൾ പരിഭാഷാകമ്മറ്റിയിൽ അംഗമായിരുന്നു. പല ക്രൈസ്തവമതപ്രചാരണ/മതബോധന പുസ്തകങ്ങളും സെക്കുലർവിദ്യാഭ്യാസ പുസ്തകങ്ങളും രചിച്ചിട്ടുണ്ട്. 1858-ൽ രചിച്ച *മൃഗചരിതം* എന്ന പുസ്തകം സവിശേഷ ജനശ്രദ്ധനേടി. തിരുവിതാംകൂർ സർക്കാറിന്റെ പ്രത്യേക ആവശ്യപ്രകാരം ഈപുസ്തകത്തിനു 1861-ൽ രണ്ടാംപതിപ്പ് ഇറങ്ങി. 1862-ൽ ഇംഗ്ലണ്ടിലേക്ക് തിരിച്ചുപോയി. 1877ൽ അവിടെവെച്ചുതന്നെ അന്തരിച്ചു.

## റിച്ചാർഡ് കോളിൻസ് (1828–1900)

കോട്ടയം കേന്ദ്രമാക്കി പ്രവർത്തിച്ച ഒരു സി.എം.എസ്. മിഷനറി. 1855 മുതൽ 1865 വരെ കോട്ടയം സി.എം.എസ്. കോളേജ് പ്രിൻസിപ്പൽ ആയിസേവനം അനുഷ്ഠിച്ചു. ആ സമയത്ത് 'വിദ്യാസംഗ്രഹം' എന്ന പേരിൽ ഇന്ത്യയിലെ ആദ്യകോളേജ് മാഗസിനു തുടക്കമിട്ടു. ആദ്യത്തെ മലയാളം-മലയാളം നിഘണ്ടു 1865-ൽ പ്രസിദ്ധീകരിച്ചു. 1866 മുതൽ 1867 വരെ കോട്ടയം സിഎംഎസ് പ്രസ്സിന്റെചുമതല നിർവഹിച്ചു. 1867-ൽ ഇംഗ്ലണ്ടിലേക്ക് തിരിച്ചുപോയി. ശ്രീലങ്കയിലെ കാണ്ഡിയിൽ ഉള്ള ട്രിനിറ്റി സി.എം.എസ്. കോളേജ് തുടങ്ങി, അതിന്റെ പ്രിൻസിപ്പാൾ ആയി 1872 മുതൽ 1877 വരെ പ്രവർത്തിച്ചു. പിന്നീട് അതിന്റെ ചുമതലയിൽനിന്ന് ഒഴിവായി ഇംഗ്ലണ്ടിലേക്ക് തിരിച്ചു പൊയി. അദ്ദേഹത്തിന്റെ ഭാര്യ ഫ്രാൻസെസ് ആൻ കോളിൻസ് (കോളിൻസ് മദാമ്മ എന്നുപൊതുവേ അറിയപ്പെടുന്നു) ഇംഗ്ലീഷിൽ രചിച്ച Slayer Slain എന്ന നോവൽ *ഘാതകവധം* എന്നപേരിൽ 1877-ൽ മലയാളത്തിലേക്ക് പരിഭാഷ ചെയ്തു പ്രസിദ്ധീകരിച്ചു. ഇത് മലയാളത്തിലെ ആദ്യകാല നോവലുകളിൽ ഒന്നാണ്. 1900-ാം മാണ്ടിൽ ഇംഗ്ലണ്ടിൽ അന്തരിച്ചു.

## അവലംബം

1. 'ജ്ഞാനനിക്ഷേപം' മാസികയുടെ 1856, 1857, 1858, 1859, 1860 വർഷത്തെ വിവിധ ലക്കങ്ങൾ.

2. *വിദ്യാമൂലങ്ങൾ*: 1858, സിഎംഎസ് പ്രസ് കോട്ടയം

3. ജെ.ജി. ബ്യൂട്ട്ലർ: *മൃഗചരിതം*: 1858–1860, ഒന്നാംപതിപ്പ്, സിഎംഎസ് പ്രസ് കോട്ടയം (ട്യൂബിങ്ങൻ ശേഖരത്തിൽ നിന്നും ഓാക്ക് ലാന്റ് പബ്ലിക്ക് ലൈബ്രറി ശേഖരത്തിൽ നിന്നും ലഭിച്ചത്).

4. ജെ.ജി. ബ്യൂട്ട്ലർ: *മൃഗചരിതം*, 1861, രണ്ടാംപതിപ്പ്, സിഎംഎസ് പ്രസ്സ് കോട്ടയം (കേരള സാഹിത്യ അക്കാദമി ലൈബ്രറിയിൽനിന്ന്ല ഭിച്ചത്).

5. കെ.എം. ഗോവി: *ആദിമുദ്രണം-ഭാരതത്തിലും മലയാളത്തിലും*: 1998, കേരള സാഹിത്യ അക്കാദമി, തൃശൂർ.

6. ബാബു ചെറിയാൻ: *ജ്ഞാനനിക്ഷേപം പാഠവുംപഠനവും*: 2002, പ്രഭാത് ബുക്ഹൗസ്, തിരുവനന്തപുരം.

7. പി.ജെ. തോമസ്: *മലയാള സാഹിത്യവും ക്രിസ്ത്യാനികളും*: 1989, ഡി.സി. ബുക്സ്, കോട്ടയം.

8. വി.ടി. ഡേവിഡ്: *ആംഗലേയ സഭാചരിത്രം*, 1930.

9. Eira Dalton: *The Baker Family*, 1963, CMS Press Kottayam

10. 'Church Missionary Record', No.9, September 1861, Vol. VI New Series

11.Henry Baker Junior: *The Hill Arrians of Travancore, and the Progress of Christianity Among Them*, 1862, Wertheim, Macintosh, & Hunt.

12. *Catalogue of the Christian Vernacular literature*, 1870.

13. *The Missionary Conference of South India and Ceylon*, 1875.

14. 'The Church Missionary Intelligencer & Record', 1877.

15.*The Missionary Conference of South India and Ceylon*, 1879.

16. 'The Church Missionary Gleaner' 1898.

## ഈ പ്രബന്ധത്തിന്റെ ലൈസൻസ്